22/2

# അധികാരം ജനങ്ങൾക്ക്





കേരള ശാസ്ത്രസാഹിത്യ പരിഷത്ത്
തിരുവനന്തപുരം

അധികാരം ജനങ്ങൾക്ക് O പ്രസിദ്ധീകരണം, വിതരണം: കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, തൃശൂർ 680 002 O അച്ചടി: സ്വരാജ് പ്രസ് ആൻറ് പബ്ലിക്കേഷൻസ്, തിരുവനന്തപുരം O രണ്ടാം പതിപ്പ്: ആഗസ്റ്റ് 1989 O വില: ഒരു രൂപ.

malayalam O adhikaram janangalkku O published & distributed by: kerala sastra sahithya parishad, trichur - 680 002 O printing: swaraj press & publications, trivandrnm O second edition: august 1989 O price: one rupee.

KSSP 0424 IIE Aug 89 30K 100 LL12/DP 89

# കേരളത്തിൻെറ വികസന പ്രതിസന്ധി

അതിരൂക്ഷമായ സാമ്പത്തിക പ്രതിസന്ധി നേരിടുന്ന ഒരു സംസ്ഥാനമാണ് കേരളം. സംസ്ഥാനത്തിൻെറ വരുമാനം വർദ്ധിപ്പിക്കുകയും ഇവിടുത്തെ ജനങ്ങൾക്ക് കൂടുതൽ തൊഴിലവസരങ്ങൾ നൽകുകയും ചെയ്യേണ്ട കൃഷി, വ്യവസായം, വനം, മൽസ്യബന്ധനം തുടങ്ങിയ മേഖലകളിലെ ഉൽപാദനം ഗണ്യമായി കുറഞ്ഞ് തുടങ്ങിയിട്ട് കുറെയേറെ വർഷങ്ങളായിരിക്കുന്നു. നമ്മുടെ പ്രധാന കാർഷികോൽപന്നങ്ങളായ നെല്ല്, തേങ്ങ എന്നിവയുടെ മൊത്തം ഉൽപാദനം ഗണ്യമായി കുറഞ്ഞുകൊണ്ടിരിക്കയാണ്. കേരളം നാണ്യവിളയ്ക്കാണ് മുൻതൂക്കം നൽകുന്നത്. ഈ നാണ്യവിളകൾ മിക്കതും തെങ്ങ്, റബ്ബർ തുടങ്ങിയ ചിരകാല വിളകളാണ്. തേങ്ങയ്ക്കും റബ്ബറിനും വില കുറയുമ്പോൾ തെങ്ങും റബ്ബർമരവും മുറിച്ചൊഴിവാക്കാൻ കഴിയില്ല.

കൃഷി കഴിഞ്ഞാൽ കേരളത്തിലെ ജനങ്ങളുടെ ഏററവും പ്രധാനപ്പെട്ട തൊഴിൽമേഖലയാണ് കയർ, കശുവണ്ടി തുടങ്ങിയ പരമ്പരാഗത വ്യവസായങ്ങൾ. ഇവയെല്ലാം തന്നെ വളർച്ചമുട്ടിനിൽക്കുകയാണ്. നമ്മുടെ വ്യാവസായികത്തൊഴിലാളികളിൽ മഹാഭൂരിപക്ഷവും കയർ, കൈത്തറി, കശുവണ്ടി തുടങ്ങിയ പരമ്പരാഗത ഗ്രാമീണ വ്യവസായങ്ങളിലാണ് പണി എടുത്തുകൊണ്ടിരിക്കുന്നത്. അവർക്കൊന്നും നിത്യച്ചെലവിനുപോലും വരുമാനം കിട്ടുന്നില്ല. ആധുനിക വ്യവസായങ്ങളുടെ വളർച്ചയിലാവട്ടെ ഏററവും പിന്നോക്കം നിൽക്കുന്ന ഇന്ത്യൻ സംസ്ഥാനങ്ങളിലൊന്നാണ് കേരളം. വൈവിധ്യമാർന്ന, ചലനാത്മകമായ ഒരു വ്യവസായഘടന കേരളത്തിനില്ല.

കൃഷിയുടേയും വ്യവസായത്തിൻേറയും പിന്നോട്ടടി കാരണം ഉൽപാദന രംഗത്ത് കേരളം പിന്തള്ളപ്പെട്ടുകൊണ്ടിരിക്കയാണ്. 1970-72ൽ കേരളത്തിൻെറ പ്രതിശീർഷ വരുമാനം (596 ക) ഇന്ത്യൻ പ്രതിശീർഷ ദേശീയ വരുമാനത്തിൻെറ (633 ക) 93% വരുമായിരുന്നു.1986-87 ൽ ഇത് 79% ആയി കുറഞ്ഞു.

ഉൽപാദനത്തകർച്ച മൂലം പുതിയ തൊഴിലവസരങ്ങൾ സൃഷ്ടിക്കപ്പെടുന്നില്ല. ഇത് കാരണം തൊഴിലില്ലായ്മ ഭയാനകമായൊരു സ്ഥിതിവിശേഷത്തിലെത്തിച്ചേർന്നിരിക്കുന്നു.ഒരുദിവസം പോലും

തൊഴിൽ കിട്ടാത്ത 28 ലക്ഷം തൊഴിലന്വേഷകർ ഇപ്പോൾ കേരളത്തിലുണ്ട്. 15 വയസ്സിനും 60 വയസ്സിനും മദ്ധ്യേ പ്രായമുള്ള, തൊഴിലെടുക്കാൻ സന്നദ്ധരായ ജനങ്ങളിൽ 40 % തൊഴിലന്വേഷകരാണെന്നാണ് കേരളത്തിലെ കണക്ക് കാണിക്കുന്നത്. ഇതിൽ 56 % വും 24 വയസ്സിൽ താഴെ ഉള്ളവരും 60 % പേർ എസ്. എസ്. എൽ. സിയോ അതിൽ കൂടുതലോ വിദ്യാഭ്യാസയോഗ്യത ഉള്ളവരുമാണ്.

അല്പമെങ്കിലും ആശ്വാസമുള്ളത് വിദ്യാഭ്യാസം, പൊതുജനാരോഗ്യം തുടങ്ങിയ സേവനരംഗങ്ങളിലാണ്. ഈ രംഗങ്ങളിൽ കേരളം മററ് ഇന്ത്യൻ സംസ്ഥാനങ്ങളേക്കാൾ മുന്നിൽ നിൽക്കുന്നുണ്ട്.

പ്രതിശീർഷ ആയുർദൈർഘ്യം, സാക്ഷരത, പ്രത്യേകിച്ചും സ്ത്രീസാക്ഷരത എന്നീ രംഗത്തെല്ലാം ഇന്ത്യൻ ശരാശരിയേക്കാൾ മുന്നിലാണ് കേരളമെന്നാണ് കണക്കുകൾ കാണിക്കുന്നത്. ജനനനിരക്ക്, മരണനിരക്ക്, ശിശുമരണനിരക്ക് എന്നിവ ചില വികസ്വര രാജ്യങ്ങളിലേതിനോട് തുല്യമാണ്. സാമ്പത്തികമായി പിന്നോക്കം നിൽക്കുമ്പോഴും സേവനരംഗത്ത് നേട്ടങ്ങൾ കൈവരിക്കാൻ കഴിഞ്ഞു എന്നത് ''കേരളമോഡൽ'' എന്നൊരു വികസന സങ്കല്പം തന്നെ ഉണ്ടാക്കിയിരിക്കയാണ്. വികസനത്തിനുള്ള ഒരു കുറുക്കുവഴിയായി, അതായത് ഉൽപാദനമേഖലകളിൽ വലിയ മാററമൊന്നുമുണ്ടാകാതെ ജനങ്ങളുടെ ക്ഷേമം വർദ്ധിപ്പിക്കാൻ കഴിയുമെന്നുവരെ കേരളത്തെ ചൂണ്ടിക്കാട്ടി പ്രചരണംനടത്തുന്ന ഏജൻസികളുണ്ട്. ജോലി ചെയ്യാൻ ശേഷിയുള്ളവരുടെ 40 ശതമാനം തൊഴിലന്വേഷകരായിരിക്കുക, പ്രതിശീർഷ കാർഷിക-വ്യാവസായിക ഉൽപാദനം തുടർച്ചയായി കുറയുക ഇതൊക്കെയായിട്ടും പുറമേക്കെല്ലാം ഭദ്രമാണെന്ന് തോന്നുക. അതാണ് കേരളത്തിൻെറ വികസനപ്രതിസന്ധി.

ഈ വികസന പ്രതിസന്ധി അതേ രൂക്ഷതയിൽ ജനങ്ങൾക്ക് അനുഭവപ്പെടാത്തത് എന്തുകൊണ്ടാണ്? കേരളത്തിന് പുറത്ത് പണിയെടുക്കുന്ന സഹോദരർ വർഷം തോറും അയയ്ക്കുന്ന പണമാണ് ഇതിന് പ്രധാന കാരണം. വരുമാനത്തിൽ കൂടുതലും ആഡംബര സാധനങ്ങൾ വാങ്ങിക്കാനാണ് ചെലവഴിക്കുന്നത്. അതുകൊണ്ടുതന്നെ 1761 ക. പ്രതിശീർഷവരുമാനമുള്ള കേരളത്തിൻെറ പ്രതിശീർഷ ഉപഭോഗം ഏതാണ്ട് 1887 ക. യോളം വരും. മറുനാട്ടിൽ നിന്നുള്ള പണം വരവ് ഇയ്യിടെയായി കുറേശ്ശേ, കുറഞ്ഞുകൊണ്ടിരിക്കുകയാണ്. ഇത് തുടർന്നാൽ രൂക്ഷമായ സാമൂഹ്യ-രാഷ്ട്രീയ പ്രത്യാഘാതങ്ങൾ ഉണ്ടാകാനിടയുണ്ട്. ഈ അനിശ്ചിതാവസ്ഥ, വികസന പ്രതിസന്ധി കൂടുതൽ മൂർച്ഛിപ്പിക്കുകയാണ് ചെയ്യുന്നത്.

ഈ പ്രതിസന്ധിയിൽനിന്ന് കരകയറണമെങ്കിൽ നമ്മുടെ ആസൂത്രണ വികസന രംഗങ്ങളിൽ മൗലികമായ മാററം വരുത്തിയേ തീരൂ. പദ്ധതികൾ രൂപപ്പെടുത്തുന്നതിലും നിർവ്വഹിക്കുന്നതിലും ജനപങ്കാളിത്തം ഉറപ്പുവരുത്തുന്ന വികേന്ദ്രീകൃതാസൂത്രണരീതി നടപ്പാക്കുകയാണ് വേണ്ടത്. ഇതിനുവേണ്ടി ജനങ്ങൾക്കിടയിൽ വ്യാപകമായി പ്രചരണങ്ങളും ചർച്ചകളും നടത്തുകയാണ് വികസന ജാഥയിലൂടെ പരിഷത്ത് ചെയ്യുന്നത്.

വികസനത്തെക്കുറിച്ച് ജനങ്ങൾ കൂടുതൽ അറിയുകയും വികസന പ്രവർത്തനങ്ങളിൽ ജനപങ്കാളിത്തം ഉറപ്പുവരുത്തുകയും ചെയ്യുന്നതിലൂടെ മാത്രമെ ആസൂത്രണപ്രക്രിയ ജനാധിപത്യവൽക്കരിക്കാൻ കഴിയൂ. ജനാധിപത്യത്തിന്റെ അടിസ്ഥാനം തന്നെ ഭരണപ്രക്രിയയിലെ ജനപങ്കാളിത്തമാണ്. വികസന പ്രവർത്തനങ്ങളിൽ ജനപങ്കാളിത്തം വർദ്ധിപ്പിക്കുന്നതിലൂടെ ജനാധിപത്യം കൂടുതൽ ശക്തവും അർത്ഥപൂർണവുമായിത്തീരും.

നമ്മുടെ പഞ്ചവൽസര പദ്ധതികൾക്ക് നിർദിഷ്ട ലക്ഷ്യങ്ങൾ നേടാൻ കഴിയാതെ വരുന്നതിന്റെ ഒരു പ്രധാന കാരണമായി വിദഗ്ധൻമാർ ചൂണ്ടിക്കാണിക്കുന്നത് ആസൂത്രണത്തിലും നിർവഹണത്തിലുമുള്ള കേന്ദ്രീകരണവും ജനപങ്കാളിത്തത്തിന്റെ അഭാവവും ആണ്. പഞ്ചവത്സരപദ്ധതികൾ ആരംഭിച്ചതോടൊപ്പം തന്നെ ഈ പ്രശ്നവും സജീവമായി പരിഗണിക്കപ്പെട്ടിരുന്നു. ഇത് സംബന്ധിച്ച് ഒട്ടേറെ കമ്മീഷനുകളെ നിയോഗിക്കുകയും പഠനറിപ്പോർട്ടുകൾ പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. ഇവയുടെ ഫലമായി ഗ്രാമവികസനം, നാഷണൽ എക്സ്ററൻഷൻ സർവീസ്, സാമൂഹ്യക്ഷേമം, ദാരിദ്ര്യ നിർമ്മാർജനം തുടങ്ങിയ ലക്ഷ്യത്തോടെയുള്ള പ്രത്യേക പരിപാടികളും ആരംഭിച്ചു.

ദരിദ്രരും സാധാരണക്കാരുമായ ജനങ്ങളുടെ ഉന്നതിക്കായി ആരംഭിച്ച ഇത്തരം പദ്ധതികൾ ഫലപ്രദമാകണമെങ്കിൽ, അവയുടെ രൂപീകരണത്തിലും നിർവഹണത്തിലും ജനപങ്കാളിത്തം വേണമെന്ന അഭിപ്രായം ശക്തിപ്പെട്ടുവന്നു. ഇതേത്തുടർന്നാണ് പഞ്ചായത്ത് രാജ് സംവിധാനം ആരംഭിച്ചത്. മിക്ക സംസ്ഥാനങ്ങളിലും പഞ്ചായത്ത് രാജ് സംവിധാനത്തിനുള്ള ഒരുക്കങ്ങൾ തുടങ്ങി. ആശാവഹമായ തുടക്കമായിരുന്നെങ്കിലും ഏതാനും സംസ്ഥാനങ്ങളിൽ മാത്രമെ ഈ സംവിധാനം വിജയകരമായി നടപ്പാക്കിയുള്ളൂ.

കേരളത്തിൽ എട്ടാം പദ്ധതിയിലേക്കുള്ള മൂന്നിലൊന്ന് പ്രവർത്തനങ്ങൾ രൂപപ്പെടുത്തുന്നതിനുള്ള അധികാരം ജില്ലാ വികസന സമിതികൾക്കും പഞ്ചായത്ത് സമിതികൾക്കും നൽകിയിരിക്ക

യാണ്. ഈ പശ്ചാത്തലത്തിൽ വികസനത്തെക്കുറിച്ചും, വികേന്ദ്രീകൃതാസൂത്രണം, അധികാരവികേന്ദ്രീകരണം, പഞ്ചായത്ത് രാജ് എന്നിവ സംബന്ധിച്ചും ഉള്ള ശാസ്ത്രീയ സമീപനം രൂപപ്പെടുത്തുകയും, അത് ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കുകയും ചെയ്യേണ്ടത് ആവശ്യമായിരിക്കുന്നു.

വികസനപ്രവർത്തനങ്ങളിൽ ജനപങ്കാളിത്തം വർദ്ധിപ്പിക്കുന്നതിനുള്ള സാദ്ധ്യത ഏററവും കൂടുതലുള്ളത് പഞ്ചായത്തുതലത്തിലാണ്. ഇതിനാകട്ടെ, ജനങ്ങളും പഞ്ചായത്തുകളും മററ് ഭരണതലങ്ങളും തമ്മിലുള്ള യോജിച്ച പ്രവർത്തനമാവശ്യമാണ്. അതേ സമയം തന്നെ ഇവക്കോരോന്നിനും പ്രത്യേക പങ്ക് വഹിക്കാനുമുണ്ട്. പഞ്ചായത്തുകൾക്ക് ധനപരവും ഭരണപരവുമായ അധികാരം വികേന്ദ്രീകരിച്ച് നൽകുകയാണ് സർക്കാർ ചെയ്യേണ്ടത്. അതുവഴി പഞ്ചായത്തുകൾക്ക് അവയുടെ ഭൗതികാസൂത്രണം നടത്താനാവശ്യമായ സാങ്കേതിക സഹായവും മാർഗ്ഗനിർദേശവും ലഭ്യമാക്കാൻ കഴിയണം. പഞ്ചായത്തുകളാവട്ടെ, അവർക്ക് ലഭിച്ച അധികാരങ്ങൾ ഉപയോഗിച്ചുകൊണ്ട് പ്രവർത്തനങ്ങൾ ആവിഷ്കരിച്ച് നടപ്പാക്കുന്നതിനുള്ള ആത്മവിശ്വാസവും ശാസ്ത്രസാങ്കേതികശേഷിയും വർദ്ധിപ്പിക്കണം. ഇവയെല്ലാം സാദ്ധ്യമാകത്തക്കവിധം പദ്ധതി പ്രവർത്തനങ്ങളുടെ രൂപീകരണത്തിലും നിർവഹണത്തിലും ഇടപെടാൻ ജനങ്ങൾ തയ്യാറാകണം.

സ്വാതന്ത്ര്യ സമരകാലത്ത് ഗ്രാമവികസനത്തെക്കുറിച്ച് ഒട്ടേറെ മധുരസ്വപ്നങ്ങളുണ്ടായിരുന്നു. ''ഗ്രാമസ്വരാജി''ലൂടെ ജനങ്ങളുടെ സർഗാത്മകശേഷി കെട്ടഴിച്ചു വിടുകയും രാഷ്ട്ര പുനർനിർമാണത്തിൽ അവരുടെ പങ്കാളിത്തവും ഉത്തരവാദിത്തവും വർധിപ്പിക്കുകയും ചെയ്തുകൊണ്ട് വികസ്വരമായ ഒരു സ്വതന്ത്ര ഇന്ത്യ കെട്ടിപ്പടുക്കാൻ കഴിയുമെന്ന് ഗാന്ധിജിയും നെഹ്റുവുമടക്കം പലരും കരുതിയിരുന്നു. എന്നാൽ സംഭവിച്ചത് മറെറാന്നാണ്. രാഷ്ട്ര പുനർനിർമാണത്തിൽ ജനങ്ങളുടെ പങ്കാളിത്തം നാൾക്കുനാൾ കുറഞ്ഞുവന്നു. സംസ്ഥാനങ്ങളുടെ അധികാരങ്ങളിൽ കേന്ദ്രസർക്കാരും ജില്ലകളുടെയും പഞ്ചായത്തുകളുടെയും അധികാരങ്ങളിൽ പല സംസ്ഥാന സർക്കാരുകളും നടത്തിയ കടന്നുകയററവും തൽഫലമായി ഉണ്ടായ അധികാര കേന്ദ്രീകരണവും ആണ് ഇതിന് ഒരു കാരണം. പദ്ധതി പ്രവർത്തനങ്ങൾ മേലെ തലത്തിൽ നിന്ന് അടിച്ചേല്പിക്കപ്പെട്ടു. അനുയോജ്യമല്ലാത്ത സാഹചര്യങ്ങളിൽ പോലും അവ നടപ്പാക്കാൻ പ്രാദേശിക ഭരണസ്ഥാപനങ്ങൾ നിർബന്ധിതരായിത്തീർന്നു. മാത്രമല്ല ഈ പ്രാദേശിക സ്വയംഭരണ സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങളെ സംരക്ഷിക്കുന്നതിനാവശ്യമായ രാഷ്ട്രീയ ഇച്ഛാശക്തി

ഇല്ലാതിരുന്നതിനാൽ പലപ്പോഴും അവയുടെ നിലനിൽപിന് തന്നെ വളരെയേറെ ഭീഷണികൾ നേരിടേണ്ടിവന്നു. നിസ്സാര കാര്യങ്ങളുടെ പേരിൽ ഇവയിലേക്കുള്ള തെരഞ്ഞെടുപ്പുകൾ വർഷങ്ങളായി മാററിവെക്കപ്പെട്ടു. അധികാരത്തിലിരിക്കുന്ന പാർട്ടികളുടേയും വ്യക്തികളുടേയും സങ്കുചിത രാഷ്ട്രീയാവശ്യത്തിനായി തെരഞ്ഞെടുത്ത പ്രാദേശിക ഭരണസമിതികളെ അതീവ ലാഘവത്തോടെ മറികടക്കുകയോ, അവഗണിക്കുകയോ ചെയ്തിട്ടുണ്ട്. ഇതിനൊക്കെ പുറമെ നേരത്തെ പ്രാദേശിക ഭരണ സംസ്ഥാപനങ്ങളുടെ നിയന്ത്രണത്തിലായിരുന്ന പല പ്രവർത്തനങ്ങളും മുകൾത്തലത്തിലേക്ക് മാററപ്പെടുകയും ചെയ്തു. പ്രാദേശിക ഭരണസ്ഥാപനങ്ങളുടെ പ്രവർത്തനമേഖലയിൽ മാത്രമല്ല, വിഭവങ്ങളുടെ മേലുള്ള അവരുടെ അധികാരങ്ങളിലും വലിയ ചോർച്ചയുണ്ടായിട്ടുണ്ട്.

ഒരു വശത്ത് സ്വാതന്ത്ര്യ ഇന്ത്യയിലും തുടർന്നുവന്ന ഫ്യൂഡൽ സ്വാധീനവും മറുവശത്ത് നിരവധി പഞ്ചവത്സര പദ്ധതികളിലൂടെയായി നടന്നുവന്ന മുതലാളിത്ത വികസനവും ചേർന്ന് സമൂഹത്തെ ആകെ, നാട്ടുപ്രമാണിമാരും മുതലാളിമാരും പുത്തൻ പണക്കാരുമടങ്ങുന്ന ഒരു ചെറു ന്യൂനപക്ഷവും, ദരിദ്രരും നിരക്ഷരരും ആയ ഒരു മഹാ ഭൂരിപക്ഷവും എന്ന നിലയിൽ വിഭജിച്ചു. വികസന പ്രക്രിയയുടെ മുഖ്യധാരയിൽനിന്ന് പുറന്തള്ളപ്പെട്ട ഈ ഭൂരിപക്ഷം ''ദുർബല വിഭാഗം'' എന്ന ഓമനപ്പേരിൽ അറിയപ്പെടാൻ തുടങ്ങി. ഇവരുടെ ഉന്നമനത്തിനെന്ന പേരിൽ പല നടപടികളും ആവിഷ്ക്കരിക്കപ്പെട്ടെങ്കിലും അവയൊന്നും ഫലപ്രദമായില്ല. വികസന പ്രവർത്തനങ്ങൾ പ്രാദേശികവും സാമൂഹികവുമായ അസമത്വം വർധിപ്പിക്കുന്നതിലേക്കാണ് നയിച്ചത്.

ധനികർക്കനുകൂലമായ ഈ അസന്തുലിത വികസനത്തോടൊപ്പം അതിരുകടന്ന കേന്ദ്രീകരണം കൂടി വന്നതോടെ പദ്ധതി പ്രവർത്തനങ്ങളിൽ ജനപങ്കാളിത്തം തികച്ചും അസാധ്യമായി. വികസനപ്രവർത്തനങ്ങളുടെ ഫലങ്ങൾ മിക്കതും ഉദ്ദിഷ്ട ഗുണഭോക്താക്കളിലേക്ക് എത്താതായി. ദുർവ്യയം, അഴിമതി എന്നിവ വികസന പ്രവർത്തനത്തിന്റെ ഭാഗമായിത്തീർന്നു. ദാരിദ്ര്യം, പട്ടിണി, തൊഴിലില്ലായ്മ, നിരക്ഷരത തുടങ്ങിയ അടിസ്ഥാനപ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ ഒട്ടു കഴിഞ്ഞതുമില്ല. ഭക്ഷണം, ആരോഗ്യം, വിദ്യാഭ്യാസം തൊഴിൽ തുടങ്ങിയ അടിസ്ഥാന ആവശ്യങ്ങൾ നിറവേററുകയെന്നത് ഭരണഘടനാപരമായി സംസ്ഥാന സർക്കാരുകളുടെ കടമയാണ്. ഇത്തരം ഉത്തരവാദിത്തങ്ങൾ നാൾക്കുനാൾ വർധിച്ചുവരികയാണ്. സംസ്ഥാനങ്ങൾക്കാകട്ടെ വർധിച്ചുവരുന്ന ചെലവനുസരിച്ച് തങ്ങളുടെ വരുമാനാടിത്തറ വികസിപ്പിക്കാൻ കഴിയുന്നില്ല. പരിമിതമായ

വരുമാനം പോലും ഉപയോഗിക്കുന്നതിന് സംസ്ഥാനങ്ങളുടെ മേൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തപ്പെട്ടു. ഇതിൻെറ ഫലമായി പലപ്പോഴും കേന്ദ്ര സംസ്ഥാന ബന്ധങ്ങൾ സംഘർഷാത്മകമായിത്തീർന്നിട്ടുണ്ട്. രാജ്യത്തിൻെറ ഐക്യത്തിനുതന്നെ അത് ഭീഷണിയായി ത്തീർന്നു. ഈ സാഹചര്യത്തിലാണ് സർക്കാരിയ കമ്മിഷനെ നിയോഗിച്ചത്. കേന്ദ്രവും സംസ്ഥാനങ്ങളും തമ്മിൽ പ്രായോഗികതല ബന്ധത്തിൽ കാര്യമായ മാററങ്ങൾ ആവശ്യമാണെന്നും അന്യോന്യം ആക്ഷേപമുണ്ടാകാത്തരീതിയിൽ ഒരു പെരുമാററച്ചട്ടം ഉണ്ടാക്കണമെന്നും അത് ശിപാർശ ചെയ്തു.

## അധികാര വികേന്ദ്രീകരണം

കേന്ദ്ര-സംസ്ഥാന ബന്ധങ്ങളെക്കുറിച്ച് മാത്രമല്ല, നമ്മുടെ മൊത്തം ഭരണ സംവിധാനത്തെക്കുറിച്ച്, അതായത് കേന്ദ്രം, സംസ്ഥാനം, ജില്ല, പഞ്ചായത്ത് തുടങ്ങിയ ഭരണതലങ്ങൾ തമ്മിൽ നിലവിലുള്ള ബന്ധത്തെക്കുറിച്ചുതന്നെ, ഒരു പുനർചിന്തനം വേണമെന്ന് ഇന്ന് എല്ലാ ഭാഗത്തുനിന്നും ആവശ്യപ്പെട്ടു തുടങ്ങിയിരിക്കുന്നു.

ജില്ലാ കൗൺസിലുകൾ, പഞ്ചായത്തുകൾ തുടങ്ങിയ പ്രാദേശിക ഭരണ സ്ഥാപനങ്ങൾക്ക് നടപ്പാക്കാൻ കഴിയുന്ന എല്ലാ വികസന പ്രവർത്തനങ്ങളുടേയും ആസൂത്രണവും നിർവഹണവും പൂർണമായി അതത് സമിതികളെ ഏൽപിച്ച് കൊടുക്കുകയും അതിനുള്ള ധനപരവും ഭരണപരവുമായ അധികാരങ്ങൾ നൽകുകയുമാണ് അധികാര വികേന്ദ്രീകരണമെന്നതുകൊണ്ടുദ്ദേശിക്കുന്നത്. അതുകൊണ്ട്, അധികാര വികേന്ദ്രീകരണത്തിനായുള്ള ഏതൊരു നിർദ്ദേശവും പരിശോധിക്കേണ്ടത് താഴത്തെ തലത്തിലേക്ക് നൽകുന്ന അവകാശങ്ങളും, അവസരങ്ങളും, അധികാരങ്ങളും വെച്ചുകൊണ്ടായിരിക്കണം.

ഓരോ ഭരണതലത്തിനും അതിൻേറതായ പ്രസക്തിയും പ്രത്യേകമായ പ്രവർത്തനങ്ങളുമുണ്ട്. ഉദാ: രാജ്യരക്ഷ, നോട്ടടിക്കൽ, സമ്പാദ്യം, നിക്ഷേപം എന്നിവ സംബന്ധിച്ച കാര്യങ്ങൾ കേന്ദ്ര സർക്കാർ തന്നെ തീരുമാനിക്കേണ്ട കാര്യങ്ങളാണ്. ഇതേപോലെ ക്രമസമാധാനം, വൈദ്യുതി ഉല്പാദനം, വൻകിട ജലസേചനം തുടങ്ങി സംസ്ഥാനം നേതൃത്വം കൊടുക്കേണ്ട പ്രവർത്തനങ്ങളുണ്ട്. ഇതേപോലെ ജില്ലകൾക്കും പഞ്ചായത്തുകൾക്കുമൊക്കെ വ്യത്യസ്തവും എന്നാൽ പരസ്പര ബന്ധിതവുമായ പ്രവർത്തനങ്ങൾ കാണാവുന്നതാണ്. ഇവ പ്രായോഗിക തലത്തിൽ വരുമ്പോൾ ഒന്നിൻെറ അധികാരം മറെറാന്ന് കവർന്നെടുക്കുന്നതായോ, ഒന്നിന് അർഹിക്കുന്ന പദവി കിട്ടുന്നില്ലെന്നതായോ ആക്ഷേപമുണ്ടാകരുത്. വ്യത്യസ്ത ഭരണതലങ്ങൾ തമ്മി

ലുള്ള കീഴ്മേൽ ബന്ധം മുകളിൽനിന്ന് താഴോട്ടും താഴെനിന്ന് മുകളിലേക്കും ഒരേപോലെ നിലനിൽക്കണം. എന്നാൽ, ഇന്ന് താഴോട്ടുള്ള ആജ്ഞാപനം മാത്രമേ ഉള്ളൂ. ഈ സ്ഥിതി മാറി പഞ്ചായത്തുകൾക്കും പ്രാദേശിക ഭരണസ്ഥാപനങ്ങൾക്കും കൂടുതൽ അധികാരം കിട്ടണമെന്നതാണ് പരിഷത്തിന്റെ അഭിപ്രായം.

രാജ്യത്ത് നിലവിലുള്ള എല്ലാത്തരം ചൂഷണങ്ങൾക്കുമുള്ള ഏകപരിഹാരം വികേന്ദ്രീകൃതാസൂത്രണമാണെന്നല്ല ഇവിടെ അർത്ഥമാക്കുന്നത്. എന്നാൽ, ഭൂരിഭാഗം വരുന്ന സാധാരണ ജനങ്ങൾക്ക് ആസൂത്രണത്തിലും നിർവ്വഹണത്തിലും പങ്കാളികളാകാൻ അവസരം നൽകുന്ന ഒരു ഭരണസംവിധാനം നിലവിൽ വരുന്നതിലൂടെ സാമൂഹ്യ അസമത്വത്തിനും ചൂഷണത്തിനും എതിരായി രാജ്യത്ത് നടന്നുകൊണ്ടിരിക്കുന്ന സമരത്തിന് ആക്കം കൂട്ടാൻ കഴിയും. അതേപോലെ ദേശീയ ആസൂത്രണത്തിന് ബദലായിട്ടല്ല, മറിച്ച് പൂരകമായിട്ടാണ് വികേന്ദ്രീകരണത്തെ കാണേണ്ടത്. ആസൂത്രണത്തിന് തന്നെ തനതായ ഒരു കേന്ദ്രീകരണ സ്വഭാവമുണ്ട്. ഇതിനർത്ഥം സംസ്ഥാനങ്ങളുടേയും പ്രാദേശിക ഭരണ സ്ഥാപനങ്ങളുടേയും സ്വയംഭരണാവകാശം നിഷേധിക്കുക എന്നതല്ല. ഇന്ത്യയിൽ വിവിധ ഭാഷകൾ സംസാരിക്കുന്ന, വിവിധ പ്രാദേശിക പ്രത്യേകതകളുള്ള ജനങ്ങളും പ്രദേശങ്ങളുമാണുള്ളത്. ഇവയുടെ സ്വമേധയാ ഉള്ള ഒരുയൂണിയനാണ് ഇന്ത്യ. ഇത്തരം വിവിധ ദേശീയ ജനവിഭാഗങ്ങളുടെ സ്വയം ഭരണാവകാശം ഉറപ്പുവരുത്തിക്കൊണ്ടുമാത്രമെ രാജ്യത്തിന്റെ ഐക്യം നിലനിർത്താനും ശക്തിപ്പെടുത്താനും കഴിയൂ. ഇതിന് ശക്തമായ കേന്ദ്രത്തോടൊപ്പം തന്നെ, ശക്തമായ സംസ്ഥാനങ്ങളും ജില്ലകളും പഞ്ചായത്തുകളും ആവശ്യമാണ്. പ്രാദേശിക സ്വയംഭരണാവകാശം നിഷേധിച്ചുകൊണ്ട് ഈ ലക്ഷ്യം നേടാൻ കഴിയില്ല.

പരിഷത്തിന്റെ വികസനജാഥയടക്കമുള്ള പ്രവർത്തനങ്ങൾ നടന്നുവരുന്ന ഇന്നത്തെ കാലഘട്ടത്തിന് ഒരു പ്രത്യേകതയുണ്ട്. എട്ടാം പദ്ധതിയുടെ രൂപീകരണ പ്രവർത്തനങ്ങൾ രാജ്യത്തുടനീളം തിടുക്കത്തിൽ നടന്നുവരികയാണ്. കേരളത്തിലിപ്പോൾ, തെരഞ്ഞെടുത്ത ജില്ലാകൗൺസിലുകൾ ഇല്ലെങ്കിലും ജില്ലാവികസനസമിതി, ബ്ലോക്ക് വികസനസമിതി, പഞ്ചായത്ത് സമിതി എന്നിവയിലൂടെ ഏതാണ്ട് മുപ്പത് ശതമാനം തുക ചെലവഴിക്കാൻ സംസ്ഥാന സർക്കാർ തീരുമാനിച്ചിരിക്കുന്നു. ഇതോടെ, പദ്ധതിയുടെ രൂപീകരണത്തിൽ പ്രാദേശിക ഭരണസ്ഥാപനങ്ങൾക്കും ജനങ്ങൾക്കും മുമ്പില്ലാതിരുന്ന പങ്കാളിത്തം കൈവന്നിരിക്കുകയാണ്. ഈ അവസരം പ്രയോജനപ്പെടുത്തുന്നതിനും തങ്ങളുടെ ജീവിത പ്രശ്നങ്ങൾക്ക് കുറച്ചെങ്കിലും പരിഹാരം കാണാൻ സഹായിക്കുന്ന വികസന പരിപാടികൾക്ക് രൂപം നൽകുന്നതിനും

ജനങ്ങൾക്ക് കഴിയണം. അതിനായി പ്രാദേശികാസൂത്രണത്തിന്റെയും ജനപങ്കാളിത്തത്തിന്റെയും സാദ്ധ്യതകൾ പൊതുജനങ്ങൾക്കിടയിൽ വ്യാപകമായി പ്രചരിപ്പിക്കുകയും ബോദ്ധ്യപ്പെടുത്തുകയും വേണം. ജനപ്രതിനിധികൾക്കായുള്ള പഠനക്കളരികൾ, വികസന ഉദ്യോഗസ്ഥൻമാർക്കിടയിൽ കേരളത്തിന്റെ എട്ടാം പദ്ധതിയോടുള്ള സമീപനത്തെക്കുറിച്ചുള്ള ചർച്ച, വികേന്ദ്രീകൃതാസൂത്രണത്തെ കുറിച്ചുള്ള ബഹുജനവിദ്യാഭ്യാസപരിപാടി, ജനങ്ങൾക്കിടയിൽ വ്യാപകമായ പ്രചാരണത്തിനായുള്ള വികസനജാഥ തുടങ്ങിയ പരിപാടികൾ കേരള ശാസ്ത്രസാഹിത്യ പരിഷത്ത് ആസൂത്രണം ചെയ്തത് ഈ ലക്ഷ്യം മുന്നിൽ വച്ചുകൊണ്ടായിരുന്നു.

പരിഷത് രൂപം നൽകിയ വികസനജാഥയുടെ ലക്ഷ്യങ്ങൾ താഴെ പറയുന്നവയാണ്.

1. കേരളത്തിന്റെ വികസനം, വികേന്ദ്രീകൃതാസൂത്രണം, പഞ്ചായത്ത് രാജ് എന്നിവയെ കുറിച്ചുള്ള ശാസ്ത്രീയ കാഴ്ചപ്പാട് ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കുകയും വികസനം സംബന്ധിച്ച ഗൗരവമേറിയ പ്രശ്നങ്ങൾ കണ്ടെത്താനും പഠിക്കാനും ജനങ്ങളെ സഹായിക്കുകയും ചെയ്യുക.

2. അധികാര വികേന്ദ്രീകരണം ഫലപ്രദമായി നടപ്പാക്കുന്നതിനും പദ്ധതികളുടെ രൂപീകരണത്തിലും നിർവഹണത്തിലും ജനപങ്കാളിത്തം ഉറപ്പ് വരുത്തുന്നതിനും ശരിയായ വികസനരീതി നടപ്പാക്കാമെന്ന് ഉറപ്പുവരുത്തുന്നതിനും സഹായകമായ പ്രക്ഷോഭ പരിപാടികൾ ആവിഷ്ക്കരിക്കുക.

3. പഞ്ചായത്ത് തല പദ്ധതികൾ രൂപപ്പെടുത്തുമ്പോൾ അവ പരമാവധി ജനകീയവും ഫലപ്രദവുമാക്കുന്നതിനുള്ള ശാസ്ത്ര–സാങ്കേതിക കഴിവുകൾ പഞ്ചായത്ത് നേതൃത്വത്തിലേക്കും വികസനോദ്യോഗസ്ഥരിലേക്കും എത്തിക്കുക.

ഗ്രാമപാർലമെന്റ്, വാർഡ്തല വിളംബര ജാഥകൾ, ചർച്ച, സെമിനാർ, സർവെ, പുസ്തകപ്രചരണം എന്നീ പരിപാടികൾ വികസന ജാഥയുടെ മുന്നോടിയായി നടക്കും. ഇവയിലൂടെയും വികസന ജാഥയിലൂടെയും ലഭ്യമാകുന്ന അനുഭവങ്ങൾ ക്രോഡീകരിച്ചുകൊണ്ട് ഈ രംഗത്തെ തുടർപ്രവർത്തനങ്ങൾക്ക് രൂപം നൽകുന്നതാണ്.

## എന്തുകൊണ്ട് വികേന്ദ്രീകരണം?

വികസനത്തിനാവശ്യമായ വിഭവങ്ങൾ മിക്കതും സൃഷ്ടിക്കപ്പെടുന്നത് പ്രാദേശികതലത്തിൽ ആണ്. അവയെ ഫലപ്രദമായി

ഏകോപിപ്പിക്കുന്നതിനും കാര്യക്ഷമമായി ഉപയോഗിക്കുന്നതിനും കഴിയണം. വിവിധ ഏജൻസികൾ വഴി നടപ്പാക്കിക്കൊണ്ടിരിക്കുന്ന വികസനപരിപാടികൾ ഏകോപിപ്പിക്കുന്നതിനുള്ള മാർഗങ്ങൾ ഇന്ന് പഞ്ചായത്തുകളിലില്ല. ഇതിന്റെ ഫലമായി വിവിധ വകുപ്പുകൾ ഒരേ പഞ്ചായത്തിൽത്തന്നെ ഒരേതരം പ്രവർത്തനം നടപ്പാക്കുന്നു. ജനങ്ങളുടെ ആവശ്യങ്ങൾക്കനുസൃതമായി പരിപാടികൾ രൂപീകരിക്കുന്നതിന് പകരം മുകളിൽനിന്ന് രൂപപ്പെടുത്തി താഴേക്ക് അയയ്ക്കുന്ന 'ഇനം' പരിപാടികളായതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. അതിനാൽ വികേന്ദ്രീകൃതാസൂത്രണം വഴി പദ്ധതികൾ രൂപപ്പെടുത്തുമ്പോൾ താഴെ പറയുന്ന ഘടകങ്ങൾക്ക് പ്രത്യേകം ഊന്നൽ നൽകേണ്ടതാണ്.

— പ്രാദേശികമായുള്ള വളർച്ചാ സാധ്യതകൾ പൂർണ്ണമായി ഉപയോഗപ്പെടുത്തുകയും അതുവഴി വരുമാനവും തൊഴിലും വർദ്ധിപ്പിക്കുകയും ചെയ്യുക.

— വികസന പ്രവർത്തനങ്ങളുടെ നേട്ടങ്ങൾ ദരിദ്രജനങ്ങൾക്ക് കൂടുതൽ ലഭിക്കുന്നുണ്ടെന്ന് ഉറപ്പുവരുത്തുക.

— സമതുലിതമായ പ്രാദേശിക വികസനത്തെ സഹായിക്കുക.

— കുടിവെള്ളം, ആരോഗ്യസൗകര്യങ്ങൾ, പാർപ്പിടം, വിദ്യാഭ്യാസ സൗകര്യങ്ങൾ, അവശ്യവസ്തുക്കൾ എന്നിവ പൊതുവിൽ ലഭ്യമാക്കുക.

— വികസനത്തെ സഹായിക്കുന്ന സാമൂഹ്യ-സാമ്പത്തിക ഘടകങ്ങൾ ശക്തിപ്പെടുത്തുക.

— നിലവിലുള്ള സ്ഥാപനങ്ങളെയും സംഘടനകളെയും പാവപ്പെട്ടവർക്ക് അനുകൂലമായവിധം പുനഃക്രമീകരിക്കുക.

— ശാസ്ത്രനേട്ടങ്ങൾ പരമാവധി ജനങ്ങളിലെത്തിക്കുക.

— വികസന പ്രവർത്തനങ്ങളിൽ ജനങ്ങളെ പങ്കാളികളാക്കുന്നതിലൂടെ അഴിമതി പരമാവധി കുറയ്ക്കുക.

ഇവയൊക്കെ സാധ്യമാകണമെങ്കിൽ ജനങ്ങൾക്കിടയിൽ വ്യാപകമായ പ്രക്ഷോഭ പ്രചാരണ പ്രവർത്തനങ്ങൾ നടത്തണം. അധികാര വികേന്ദ്രീകരണവുമായി ബന്ധപ്പെട്ട് നാട്ടിൽ നടക്കുന്ന മുഴുവൻ കാര്യങ്ങളെക്കുറിച്ചും ജനങ്ങൾക്കിടയിൽ വ്യാപകമായ ചർച്ചകൾ നടക്കണം. കേന്ദ്രസർക്കാർ അവതരിപ്പിച്ച 64-ാം ഭരണഘടനാ ഭേദഗതി ബിൽ ഈ സാഹചര്യത്തിൽ സ്വാഭാവികമായും സജീവമായ ചർച്ചയ്ക്ക് വിധേയമാകുന്നതാണ്.

# ഭരണഘടനാ ഭേദഗതി ബില്ല്

64-ാം ഭരണഘടനാ ഭേദഗതി ബില്ലിലെ പ്രധാന നിർദ്ദേശങ്ങൾ താഴെ പറയുന്നു:

1 20 ലക്ഷത്തിൽ കൂടുതൽ ജനസംഖ്യയുള്ള എല്ലാ സംസ്ഥാനങ്ങളിലും ത്രിതല പ്രാദേശിക ഭരണസംവിധാനം (ജില്ല-ഇടതലം-പഞ്ചായത്ത്) ഏർപ്പെടുത്തണം.

2 പഞ്ചായത്ത് സമിതികളിലെ എല്ലാ സ്ഥാനങ്ങളിലേക്കും നേരിട്ടുള്ള തെരഞ്ഞെടുപ്പ് നടത്തേണ്ടതാണ്.

3 പട്ടികജാതി-പട്ടിക വർഗ്ഗക്കാർക്ക് ജനസംഖ്യാനുപാതികമായും സ്ത്രീകൾക്ക് മുപ്പതുശതമാനവും സംവരണം ഏർപ്പെടുത്തണം.

4 പഞ്ചായത്തുകളുടെ കാലാവധി അഞ്ച് വർഷമായിരിക്കും. ഈ കാലാവധിക്കുമുമ്പ് ഒരു പഞ്ചായത്തിന്റെ ഭരണം അവസാനിച്ചാൽ ആറ് മാസത്തിനകം തെരഞ്ഞെടുപ്പ് നടത്തിയിരിക്കണം. അവശേഷിക്കുന്ന കാലാവധി ആറ് മാസത്തിൽ കുറവാണെങ്കിൽ തിരഞ്ഞെടുപ്പ് വേണ്ടതില്ല.

5 സാമ്പത്തികവികസനം, സാമൂഹ്യനീതി എന്നിവയ്ക്കുള്ള പദ്ധതികൾ രൂപപ്പെടുത്താനും വികസന പ്രവർത്തനങ്ങൾ നടപ്പാക്കാനും വേണ്ട അധികാരങ്ങൾ പഞ്ചായത്തുകൾക്ക് സംസ്ഥാന സർക്കാർ നൽകണം.

6 പഞ്ചായത്തുകളുടെ സാമ്പത്തിക സുസ്ഥിതിക്ക് വേണ്ടി സംസ്ഥാന ഫണ്ടിൽ നിന്ന് പഞ്ചായത്തുകൾക്ക് ഗ്രാന്റുകൾ നൽകുകയും പഞ്ചായത്തുകൾക്ക് തന്നെ നേരിട്ട് പിരിക്കാവുന്ന നികുതി, ഡ്യൂട്ടി എന്നിവ അധികാരപ്പെടുത്തി കൊടുക്കുകയും വേണം.

7 സാമ്പത്തിക വിഭജന കാര്യങ്ങൾ തീരുമാനിക്കുന്നതിനുവേണ്ടി അഞ്ചു വർഷത്തിലൊരിക്കൽ ഒരു ധനകാര്യക്കമ്മീഷനെ നിയമിക്കേണ്ടതാണ്.

8 പഞ്ചായത്ത് അടക്കം എല്ലാ ഭരണതലത്തിലേക്കുമുള്ള തെരഞ്ഞെടുപ്പിന്റെ മേൽനോട്ടം, നിയന്ത്രണം എന്നിവ കേന്ദ്ര തെരഞ്ഞെടുപ്പ് കമ്മീഷനിൽ നിക്ഷിപ്തമായിരിക്കും.

9 കേന്ദ്ര ഓഡിറ്റർ & എക്കൗണ്ടന്റ് ജനറലിന് ഉചിതമെന്ന് തോന്നുന്ന രീതിയിൽ പഞ്ചായത്തുകളുടെ കണക്ക് ഓഡിറ്റ് ചെയ്യാൻ അധികാരപ്പെടുത്തുന്നതാണ്.

10 ഷെഡ്യൂറംഡ് പ്രദേശങ്ങളിലും കേന്ദ്രഭരണ പ്രദേശങ്ങളിലും ഈ നിയമങ്ങറംക്ക് അനുയോജ്യമായ മാററം വരുത്താൻ രാഷ്ട്ര പതിയെയോ, ഗവർണരെയോ അധികാരപ്പെടുത്തുക.

ഈ ബില്ല് അവതരിപ്പിക്കാനിടയായ സാഹചര്യങ്ങളും പിന്നീട് വിശദീകരിക്കുന്നുണ്ട്. മിക്ക സംസ്ഥാനങ്ങളിലും സമയബന്ധിതമായി തെരഞ്ഞെടുപ്പുകറം നടത്താതിരിക്കുക, തെരഞ്ഞെടുത്ത പഞ്ചായത്ത് ഭരണസമിതികളെ മറികടക്കുക, ദുർബലവിഭാഗങ്ങറംക്ക് വേണ്ടത്ര പ്രാതിനിധ്യം കിട്ടാതിരിക്കുക, സാമ്പത്തിക ബുദ്ധിമുട്ടനുഭവിക്കുക എന്നിവയൊക്കെയാണ് പ്രധാന കാരണങ്ങളായി പറഞ്ഞിട്ടുള്ളത്. പുതിയൊരുഭാഗം (ഭാഗം IX) തന്നെ ഭരണഘടനയിൽ ഇത് സംബന്ധിച്ച് എഴുതിച്ചേർത്തിരിക്കുന്നു. പഞ്ചായത്തുകറംക്ക് ഏറ്റെടുക്കാവുന്ന പ്രവർത്തനമേഖലകറം ഷെഡ്യൂറം XI ആയി പ്രത്യേകം നൽകിയിട്ടുണ്ട്. കൃഷിയും അനുബന്ധപ്രവർത്തനങ്ങളും തുടങ്ങി സാമൂഹ്യ സ്വത്തുക്കളുടെ സംരക്ഷണം വരെയുള്ള 29 കാര്യങ്ങറം പഞ്ചായത്തുകറംക്കായി നീക്കിവെച്ചിട്ടുണ്ട്.

64-ാം ഭരണഘടനാ ഭേദഗതി ബില്ലിൽ സ്വാഗതാർഹങ്ങളായ കുറെയേറെ നിർദ്ദേശങ്ങളുണ്ട്. അഞ്ചുവർഷം കൂടുമ്പോറം തെരഞ്ഞെടുപ്പുനടത്തുക, ദുർബലവിഭാഗങ്ങറംക്ക് സീററുകറം സംവരണം ചെയ്യുക, ഭരണസമിതിയിൽ സ്ത്രീകളുടെ പ്രാതിനിധ്യം ഉറപ്പുവരുത്തുക, പഞ്ചായത്തുകറംക്ക് ഭരണപരവും സാമ്പത്തികവുമായ അധികാരങ്ങറം നൽകുക, പദ്ധതി രൂപീകരണത്തിലും നിർവഹണത്തിലും ജനങ്ങളെ പങ്കാളികളാക്കുക തുടങ്ങിയവയെല്ലാം സ്വാഗതാർഹങ്ങളായ നിർദ്ദേശങ്ങളാണ്. എത്രയോ വർഷങ്ങളായി പല കാരണങ്ങറം പറഞ്ഞ് തെരഞ്ഞെടുപ്പ് നടത്താതിരിക്കുകയോ നീട്ടിവെക്കുകയോ ചെയ്യുന്ന ഒട്ടേറെ സംസ്ഥാനങ്ങറം ഇന്ത്യയിലുണ്ട്. പ്രത്യേകിച്ചും ഉത്തരേന്ത്യയിൽ. അത്തരം സംസ്ഥാനങ്ങളിലെ പ്രാദേശിക ഭരണസ്ഥാപനങ്ങറംക്ക് ഈ നിർദ്ദേശങ്ങളെല്ലാം ആശ്വാസകരമാണ്. സങ്കുചിതമായ രാഷ്ട്രീയ മുതലെടുപ്പിനുവേണ്ടി തെരഞ്ഞെടുത്ത പഞ്ചായത്ത് സമിതികറം പിരിച്ചുവിട്ട് ഉദ്യോഗസ്ഥ ഭരണം ഏർപ്പെടുത്തുന്ന സംസ്ഥാനങ്ങളിലും ഈ നിർദ്ദേശങ്ങറം ഗുണകരമായിരിക്കും. എന്നാൽ ഗുണത്തിലേറെ ദോഷം ചെയ്യുന്ന ചില നിർദ്ദേശങ്ങളും ഇതിൽ ഉണ്ട്.

ഒന്നാമതായി, സംസ്ഥാന ധനകാര്യക്കമ്മീഷന്റെ കാര്യം തന്നെയെടുക്കാം. സംസ്ഥാന ആസൂത്രണ ബോർഡിന്റെ നിർദ്ദേശങ്ങറംക്കനുസരിച്ച് പദ്ധതിയുടെ അടങ്കൽ തുക ജില്ലാ പരിഷത്തിനും താഴോട്ടും വിഭജിച്ച് നൽകുകയാണ് പഞ്ചായത്ത് രാജ് സംവിധാനം നടപ്പാക്കിയ സംസ്ഥാനങ്ങളിൽ ചെയ്തുവരുന്നത്. പശ്ചിമ

ബംഗാളിൽ 1989–90 വർഷത്തിലെ വാർഷിക പദ്ധതിയിൽ 47 % തുക പ്രാദേശിക ഭരണസ്ഥാപനങ്ങൾക്കായി നൽകിയിരുന്നു. അവയിലൂടെ രൂപപ്പെട്ടുവന്ന പദ്ധതികളും, വിവിധ വകുപ്പുകൾ രൂപപ്പെടുത്തുന്ന പദ്ധതികളും നഗരസഭകളുടെ പദ്ധതികളും ചേർന്നതാണ് സംസ്ഥാനത്തിന്റെ പദ്ധതി. അടുത്ത (1990–91) സാമ്പത്തിക വർഷത്തേക്ക് 50 % തുക പ്രാദേശിക ഭരണ സ്ഥാപനങ്ങൾക്ക് നൽകാനുദ്ദേശിക്കുന്നു. കർണ്ണാടകത്തിൽ പദ്ധതി ചെലവിന്റെ ഏതാണ്ട് 33 % വും പദ്ധതിയേതരച്ചെലവിന്റെ 22 % വും പ്രാദേശിക ഭരണ സ്ഥാപനങ്ങൾക്കായി നീക്കിവെച്ചിരിക്കയാണ്. ഇങ്ങനെ പഞ്ചായത്ത്‌രാജ്‌സ്ഥാപനങ്ങൾക്ക് സാമ്പത്തിക വിഭജനം നടത്തുന്നതിനുള്ള അധികാരം ഇന്ന് പൂർണ്ണമായും സംസ്ഥാന സർക്കാരുകൾക്കാണ്. പഞ്ചായത്ത്‌രാജ് സംവിധാനം നടപ്പാക്കാത്ത കേരളത്തിൽപ്പോലും എട്ടാം പദ്ധതിച്ചെലവിന്റെ 30 % ജില്ലകളിലൂടെയും പഞ്ചായത്തുകളിലൂടെയും രൂപപ്പെട്ടു വരുന്ന പ്രവർത്തനങ്ങൾക്കായി സംസ്ഥാന സർക്കാർ നീക്കിവെച്ചിരിക്കുന്നു. ഇതോടൊപ്പം പഞ്ചായത്തുകൾക്ക് നിർദ്ദിഷ്ടമായ നികുതിയും ഫീസും മററ് വരുമാനങ്ങളുമുണ്ട്. പഞ്ചായത്തിന്റെ കടമകൾ വർദ്ധിക്കുന്നതോടൊപ്പം വരുമാനാടിത്തറയും വികസിക്കണമെന്നതിൽ തർക്കമില്ല. ഇന്നത്തേതിനേക്കാൾ കൂടുതൽ നികുതികൾ പഞ്ചായത്തുകൾക്കായി നീക്കിവെക്കുകയും അവ പിരിച്ചെടുക്കാനുള്ള സംവിധാനമുണ്ടാക്കുകയും വേണം. എന്നാൽ, ഇതൊക്കെ തീരുമാനിക്കുന്നതും നടപ്പാക്കുന്നതും അതത് സംസ്ഥാന സർക്കാരുകളും പ്രാദേശിക ഭരണസ്ഥാപനങ്ങളും തമ്മിലുള്ള കൂട്ടായ പ്രവർത്തനത്തിന്റെ ഭാഗമായിവരേണ്ടതാണ്. അതിന് പകരം ഓരോ സംസ്ഥാനത്തിനും അഞ്ച് വർഷം കൂടുമ്പോൾ ഒരു ധനകാര്യക്കമ്മീഷൻ ഉണ്ടാകണമെന്ന് അനുശാസിക്കുകയും അത് പരിഗണിക്കേണ്ട കാര്യങ്ങൾ തീർച്ചപ്പെടുത്താനുള്ള അധികാരം ഗവർണർക്ക് നൽകുകയും ചെയ്യുന്നത് അധികാര വികേന്ദ്രീകരണത്തിനോ കേന്ദ്ര സംസ്ഥാന ബന്ധങ്ങൾ മെച്ചപ്പെടുന്നതിനോ സഹായകമാകുമെന്നു തോന്നുന്നില്ല.

അത്യന്തം വൈവിധ്യമാർന്ന ഇന്ത്യൻ സംസ്ഥാനങ്ങളിൽ എല്ലാം തന്നെ ഏകരൂപമായ ഒരു പഞ്ചായത്ത് ഭരണ സംവിധാനം നടപ്പാക്കുന്നത് എത്രകണ്ട് ശാസ്ത്രീയമായിരിക്കും? 20 ലക്ഷത്തിലേറെ ജനസംഖ്യയുള്ള സംസ്ഥാനങ്ങളിൽ ത്രിതല ഭരണസംവിധാനം നടപ്പാക്കിയിരിക്കണമെന്നാണ് ബില്ലിൽ നിർദേശിച്ചിരിക്കുന്നത്. മററ് പല സ്ഥാപനങ്ങളിലുമെന്നപോലെ പഞ്ചായത്തുകളുടെ കാര്യത്തിലും ഇന്ത്യൻ സംസ്ഥാനങ്ങൾക്കിടയിൽ വലിയ അന്തരമുണ്ട്. പഞ്ചായത്തുകളുടെ വിസ്തൃതിയിലും ജനസംഖ്യയിലും വലിയ വ്യത്യാ

സം കാണാം. കേരളത്തിൽ ഏതാണ്ട് മുക്കാൽ ലക്ഷത്തോളം ജനസംഖ്യയുള്ള പഞ്ചായത്തുകളുണ്ട്. എന്നാൽ നാലായിരം, അയ്യായിരം, പതിനായിരം എന്ന തോതിലാണ് മിക്ക ഉത്തരേന്ത്യൻ പഞ്ചായത്തുകളിലേയും ജനസംഖ്യ. അതേപോലെ കേരള സംസ്ഥാനത്തേക്കാൾ വലുപ്പമുള്ള ചില ഉത്തരേന്ത്യൻ ജില്ലകളുണ്ട്. കേരളത്തിലെ ചെറിയ ജില്ലകളും വലിയ പഞ്ചായത്തുകളു വെച്ച് പരിശോധിക്കുമ്പോൾ അവയ്ക്കിടയിൽ മററൊരു ഇടതലത്തിന് എത്ര കണ്ട് പ്രസക്തിയുണ്ടെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലെ വലിയ ജില്ലകളും ചെറിയ പഞ്ചായത്തുകളും വെച്ച് പരിശോധിക്കുമ്പോൾ ഈ നിർദ്ദേശം പ്രസക്തമാണുതാനും. അതിനാൽ ത്രിതലഭരണം വേണമോ ദ്വിതലഭരണം വേണമോ എന്നും ത്രിതലം വേണമെങ്കിൽ ഇടതലത്തിന്റെ സ്വഭാവം എന്തായിരിക്കണമെന്നും തീരുമാനിക്കേണ്ടത് ഓരോ സംസ്ഥാനത്തിലേയും പ്രത്യേക സാഹചര്യങ്ങൾ പരിഗണിച്ചുകൊണ്ടായിരിക്കണം.

പഞ്ചായത്ത് തെരഞ്ഞെടുപ്പും കണക്കുകളുടെ ഓഡിററിങ്ങും സംബന്ധിച്ച ബില്ലിലെ നിർദ്ദേശങ്ങളും ചർച്ചയ്ക്ക് വിധേയമാക്കേണ്ടതുണ്ട്. ഇപ്പോൾ ഇവ രണ്ടും സംസ്ഥാനത്തിന്റെ പൂർണ ചുമതലയിലാണ് അതിലുള്ള പോരായ്മകൾ പരിഹരിക്കേണ്ടതിനു പകരം, ഈ അധികാരങ്ങൾ കേന്ദ്രസർക്കാരിന്റെ ഏജൻസികൾ ഏറെറടുക്കുന്നത് വികേന്ദ്രീകരണത്തിന് സഹായകരമാവില്ല. ഓരോ പഞ്ചായത്തിന്റേയും പ്രവർത്തന റിപ്പോർട്ടും വരവ് ചെലവ് കണക്കും ഔദ്യോഗിക ഓഡിററിങ്ങിന് പുറമെ ജനസഭകളിൽ അവതരിപ്പിച്ചുകൊണ്ട് ജനകീയ ഓഡിററിങ്ങിന് വിധേയമാക്കുകയാണ് വേണ്ടത്. പശ്ചിമബംഗാളിൽ ഇപ്പോൾ തന്നെ ഈ സമ്പ്രദായം നിലവിലുണ്ട്. അവിടെയൊക്കെ കേന്ദ്ര ഏജൻസിയെ സ്ഥാപിക്കുകയെന്നത് ജനകീയതയിൽനിന്ന് കേന്ദ്രീകരണത്തിലേക്കുള്ള തിരിച്ചുപോക്കാണെന്നതിൽ സംശയമില്ല. സംസ്ഥാന സർക്കാരുകളെയും അവയുടെ സ്ഥാപനങ്ങളെയും അവിശ്വസിച്ചുകൊണ്ട് ഇന്ത്യാ രാഷ്ട്രത്തിന് നിലനിൽക്കാനാവില്ല. കേരളത്തിൽ ഇന്ന് തന്നെ നിലവിലുള്ള ലോക്കൽഫണ്ട് ഓഡിററിങ്ങ് സമ്പ്രദായം കാലോചിതമായി പരിഷ്കരിക്കുകയും പഞ്ചായത്ത് പ്രവർത്തനങ്ങളെ കൺകറൻറ് ഓഡിററിങ്ങിന് വിധേയമാക്കുകയുമായിരിക്കും കൂടുതൽ ഫലപ്രദം. അതോടൊപ്പം വരവ് ചെലവ് കണക്കുകളും മററ് വിശദാംശങ്ങളും ജനങ്ങൾക്കുമുമ്പാകെ വെക്കുകയും ചർച്ച ചെയ്യുകയുംവേണം.

അതേപോലെ തെരഞ്ഞെടുപ്പ് കമ്മീഷന്റെ ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ച് ഒരു സംസ്ഥാനത്തിലെ പ്രാദേശിക ഭരണസ്ഥാപനങ്ങളിലെ തെരഞ്ഞെടുപ്പ് നടത്തണമെന്ന നിർദേശവും സംസ്ഥാനത്തി

ൻെറ അധികാരത്തിലുള്ള കൈകടത്തലാണെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. കൂടുതൽ കൂടുതൽ അധികാരങ്ങൾ കേന്ദ്രത്തിൽ നിന്ന് സംസ്ഥാനങ്ങൾക്ക് കൈമാറിക്കൊണ്ടല്ലാതെ ജില്ലാ പഞ്ചായത്ത് തലങ്ങളെ ശക്തിപ്പെടുത്താൻ ആകില്ല. ബില്ലിൻെറ കരട് രൂപത്തിൽ ജനങ്ങൾ തെരഞ്ഞെടുത്ത പഞ്ചായത്തുകളെ പിരിച്ചുവിടാൻ പോലുമുള്ള അധികാരം ഗവർണർക്കു നൽകിയിരിക്കുന്നു. ജനാധിപത്യവിരുദ്ധമായ ഈ വകുപ്പിനെതിരെ ജനരോഷം ഉയർന്നപ്പോൾ അത് പിൻവലിക്കാൻ ഗവൺമെൻറ് തയ്യാറായി. വാസ്തവത്തിൽ ഈ 64-ാം ഭരണഘടനാഭേദഗതി കൂടാതെ തന്നെ അതുകൊണ്ട് ഉദ്ദേശിച്ച കാര്യങ്ങൾ നേടാവുന്നതാണ്.

അതോടൊപ്പം മററൊരു കാര്യം കൂടി വ്യക്തമാക്കുകയാണ്. അധികാര വികേന്ദ്രീകരണവും പഞ്ചായത്ത്‌രാജും കൊണ്ട് നാട്ടിലെ ദുർബല വിഭാഗങ്ങൾ അനുഭവിക്കുന്ന കഷ്ടപ്പാടുകൾ എല്ലാം പരിഹരിക്കാമെന്ന വ്യാമോഹവും ആർക്കും ഉണ്ടായിരിക്കരുത്. ജാതിമേധാവിത്വത്തിൻെറയും ഫ്യൂഡൽ ആധിപത്യത്തിൻെറയും കീഴിൽ കിടന്നു വീർപ്പുമുട്ടുന്ന ബിഹാറിലെയും ഉത്തരപ്രദേശിലെയുമെല്ലാം 'ഹരിജന'ങ്ങളുടെ അവസ്ഥ എന്താണെന്ന് നമുക്ക് അറിയാം. സാമൂഹ്യ പുരോഗതിയുടെ ഗുണങ്ങളൊന്നും കിട്ടാതെ വികസന പ്രക്രിയയിൽനിന്നു തന്നെ അവർ പുറംതള്ളപ്പെട്ടുകൊണ്ടിരിക്കയാണ്. നൂററാണ്ടുകളായി നിലനിൽക്കുന്ന ഫ്യൂഡൽ ആധിപത്യം ജനങ്ങളെ സാമൂഹ്യമായി ദുർബലരാക്കുമ്പോൾ വികസിച്ചുവരുന്ന മുതലാളിത്തചൂഷണം അവരെ സാമ്പത്തികമായും ദുർബലരാക്കിക്കൊണ്ടിരിക്കുന്നു മുന്നോക്ക ജാതിയിൽപ്പെട്ട പാവപ്പെട്ടവർ ജാതിയുടേയും മതത്തിൻേറയും പിടിയിൽനിന്ന് മോചിതരാണെങ്കിലും വികസിച്ചുവരുന്ന ചൂഷണവ്യവസ്ഥ അവരേയും ദരിദ്രരാക്കിത്തീർത്തിരിക്കുന്നു.

ജനസംഖ്യയിൽ പകുതിയോളം വരുന്ന സ്ത്രീകൾ ഫ്യൂഡൽ മാമൂലുകളിലും മുതലാളിത്ത ചൂഷണത്തിലുംപെട്ട് 'അബല'കളായി മുദ്രകുത്തപ്പെട്ടിരിക്കയാണ്. ഈ 'ദുർബല'രും 'അബല'കളും കൂടിച്ചേരുമ്പോൾ നമ്മുടെ ജനസംഖ്യയിൽ ബഹുഭൂരിപക്ഷമാകും. ഇവർക്കനുകൂലമായി, സാമൂഹ്യ ഘടനയിലും ഭൂബന്ധങ്ങളിലും മാററം വരുത്തിയാൽ മാത്രമെ, അധികാരവികേന്ദ്രീകരണം സാർത്ഥകമാകുകയുള്ളൂ. പഞ്ചായത്ത്‌രാജ് സംവിധാനം വിജയിച്ചുകൊണ്ടിരിക്കുന്ന പശ്ചിമബംഗാൾ, കർണ്ണാടകം തുടങ്ങിയ സംസ്ഥാനങ്ങളിൽ ഭൂപരിഷ്കരണം പോലുള്ള അടിസ്ഥാന മാററങ്ങൾ നേരത്തെതന്നെ നടപ്പാക്കിയിരുന്നതായി കാണാവുന്നതാണ്.

സാമൂഹ്യ പശ്ചാത്തലം പോലെ പ്രധാനമാണ് ചരിത്രപരമായ പശ്ചാത്തലവും. സ്വാതന്ത്ര്യാനന്തര ഇന്ത്യയിൽ തുടർന്നുവന്ന സാമ്പ

ത്തികനയം, ആസൂത്രണ നടപടികൾ, വികസനതന്ത്രം, കേന്ദ്ര-സംസ്ഥാന ബന്ധം എന്നിവയുമായി ബന്ധപ്പെടുത്തി മാത്രമെ, അധികാര വികേന്ദ്രീകരണത്തിനായുള്ള പുതിയ പ്രവർത്തനങ്ങളേയും കാണാൻ കഴിയൂ. ഇന്ത്യയിൽ നടപ്പാക്കിവരുന്ന സാമ്പത്തികനയത്തിൻെറയും വികസന തന്ത്രത്തിൻെറയും ഫലമെന്താണ്?

ഉൽപാദനം വർദ്ധിപ്പിച്ചെങ്കിലും അതിനനുസരിച്ച് ജനസാമാന്യത്തിൻെറ ജീവിത ഗുണനിലവാരം മെച്ചപ്പെട്ടില്ല. രാജ്യത്ത് കാർഷികോൽപാദനം ഗണ്യമായി വർദ്ധിച്ച കാലയളവിൽ തന്നെ പട്ടിണിക്കാരുടേയും അർദ്ധപട്ടിണിക്കാരുടേയും എണ്ണവും വർദ്ധിക്കുകയുണ്ടായി. ഫാക്ടറികൾ എണ്ണത്തിൽ കൂടിയെങ്കിലും തൊഴിലില്ലാത്തവരുടെ എണ്ണവും വർദ്ധിക്കുക തന്നെയാണുണ്ടായത്. സർവകലാശാലകളും കോളേജുകളും കൂടിവന്നപ്പോൾ തന്നെയാണ് നിരക്ഷരരും പെരുകിവന്നത്. അതുപോലെ മെഡിക്കൽ കോളേജുകളും ഡോക്ടർമാരുമെല്ലാം കൂടുതലുണ്ടായപ്പോൾതന്നെയാണ് ചികിത്സ കിട്ടാതെ രോഗികൾ മരിക്കാനും ഇടവരുന്നത്. ജനങ്ങളുടെ ജീവിത പ്രശ്നങ്ങൾ പരിഹരിക്കാൻ കഴിയാത്ത വികസനത്തെ, നമുക്ക് വികസനമായി കാണാൻ കഴിയുമോ? വികസനം വെറും ഉൽപാദന വർദ്ധനവ് മാത്രമല്ല, നീതിപൂർവ്വമായ വിതരണം ഉറപ്പുവരുത്തുകയും അതുവഴി ജീവിതപ്രശ്നങ്ങൾ പരിഹരിക്കാൻ കഴിയുകയും ചെയ്യുന്ന ഒരു സാമൂഹ്യസംവിധാനം കൂടിയാണ്.

നമ്മുടെ വികസനരംഗത്ത് ജനവിരുദ്ധ താൽപര്യങ്ങൾ ശക്തിപ്പെട്ടുവരികയാണ്. നമ്മുടെ ജനങ്ങളിൽ മഹാഭൂരിഭാഗം അനുദിനം പാപ്പരായിക്കൊണ്ടിരിക്കുന്നു. അഞ്ചോ പത്തോ ശതമാനം വരുന്ന ഒരു ചെറിയ ന്യൂനപക്ഷമാകട്ടെ, കൂടുതൽ ധനികവൽക്കരിക്കപ്പെട്ടുകൊണ്ടിരിക്കുകയും ചെയ്യുന്നു. ശാസ്ത്ര-സാങ്കേതിക രംഗങ്ങളിൽ എടുത്തുപറയാവുന്ന ഒട്ടനവധി നേട്ടങ്ങൾ നമ്മുടെ രാജ്യത്തിന് അവകാശപ്പെടാനുണ്ടെങ്കിലും അവയൊന്നും തന്നെ ദിവസംതോറുമെന്നമട്ടിൽ ദാരിദ്ര്യത്തിലേക്കും സാമൂഹ്യവും സാംസ്കാരികവുമായ പിന്നോക്കാവസ്ഥയിലേക്കും നീങ്ങിക്കൊണ്ടിരിക്കുന്ന ജനങ്ങളുടെ ജീവിതത്തിലോ കാഴ്ചപ്പാടിലോ മാററങ്ങൾ വരുത്തിയിട്ടില്ല. ചുരുക്കത്തിൽ, നമ്മുടെ നാട്ടിൽ അനുവർത്തിച്ചുവന്ന വികസന തന്ത്രങ്ങളെല്ലാം തന്നെ ഇവിടുത്തെ ധനികവൽക്കരണ-ദരിദ്രവൽക്കരണ പ്രക്രിയയെ സഹായിക്കുക മാത്രമാണ് ചെയ്തത്. ഈ വികസനതന്ത്രത്തിൻെറ ഭാഗമായി വികേന്ദ്രീകരണം നടപ്പാക്കിയാലും അതിൻെറയും ആത്യന്തിക ഫലം ന്യൂനപക്ഷം വരുന്ന സമ്പന്ന വിഭാഗത്തിന് മാത്രമായിത്തീരാതിരിക്കണമെങ്കിൽ അതിനുവേണ്ട ജനങ്ങളുടെ ഇച്ഛാശക്തി വളർത്തിക്കൊണ്ടുവരികതന്നെ വേണം.

# കേരളത്തിലെ ശ്രമങ്ങൾ, സാധ്യതകൾ

രാജ്യവ്യാപകമായി നടന്നുവരുന്ന ഇത്തരം ചർച്ചകളുടേയും പ്രവർത്തനങ്ങളുടേയും പശ്ചാത്തലത്തിൽ മാത്രമെ കേരളത്തിലെ സ്ഥിതിഗതികൾ പരിശോധിക്കാൻ കഴിയൂ. പഞ്ചായത്ത് രാജ് സംവിധാനം നടപ്പാക്കാനായി കേരളത്തിൽ പണ്ടു മുതൽക്കുതന്നെ കുറെയേറെ ശ്രമങ്ങൾ നടന്നിട്ടുണ്ട്. ഈ ശ്രമങ്ങളുടെ ഫലമായി പുരോഗമനപരമായ ഒട്ടേറെ നിർദേശങ്ങൾ ഉൾക്കൊള്ളുന്ന ജില്ലാഭരണ ബിൽ 1980—ഓടെ നിയമമായിരിക്കയാണ്. 1987-ലെ പൊതു തെര ഞ്ഞെടുപ്പിനുശേഷം വികേന്ദ്രീകരണം വീണ്ടും ശക്തമായിത്തന്നെ അജണ്ടയിൽ വന്നിട്ടുമുണ്ട്. ജില്ലാഭരണബിൽ നടപ്പാക്കുന്നതിന് വരുത്തേണ്ട നിർദേശങ്ങൾ സമർപ്പിക്കാനായി മുൻചീഫ് സെക്രട്ടറി ശ്രീ വി. രാമചന്ദ്രനെ സർക്കാർ ഏകാംഗകമ്മീഷനായി നിയമിച്ചു. അതിനു മുൻപ് തന്നെ പെട്ടെന്ന് നടപ്പാക്കാവുന്ന കാര്യങ്ങൾ എന്തൊ ക്കെയെന്ന് നിർദേശിക്കാൻ പ്രസിദ്ധ ധനശാസ്ത്രജ്ഞനായ ഡോ: എസ്. ബി. സെന്നിന്റെ നിർദേശങ്ങൾ തേടുകയും ചെയ്തിരുന്നു.

'കേരളത്തിന്റെ 8-ാം പദ്ധതിയോടുള്ള സമീപനം' എന്ന ആസൂത്രണബോർഡിന്റെ പ്രസിദ്ധീകരണത്തിൽ അധികാരവികേന്ദ്രീക രണത്തിന്റെ ആവശ്യകതയും പ്രാധാന്യവും എടുത്തുപറയുകയും 8-ാം പദ്ധതിയിൽ ഇതിനായുള്ള ശ്രമങ്ങൾ നടത്തുമെന്ന് വ്യക്ത മാക്കുകയും ചെയ്തിട്ടുണ്ട്. വികേന്ദ്രീകൃതാസൂത്രണവും ജനപ ങ്കാളിത്തത്തോടെയുള്ള വികസനപ്രവർത്തനങ്ങളും നടപ്പാക്കാൻ ഏററ വും അധികം സാധ്യതയുള്ള സംസ്ഥാനമാണ് കേരളമെന്നാണ് ഞങ്ങൾ കരുതുന്നത്. പുരോഗമനപരമായ ഭൂപരിഷ്ക്കരണങ്ങളിലൂടെ ഫ്യൂഡൽ ഭൂബന്ധങ്ങൾ ഇല്ലാതാക്കാൻ കേരളത്തിൽ കഴിഞ്ഞിട്ടുണ്ട്. കേരളത്തിലെ പഞ്ചായത്ത് സമിതികളിൽ നല്ലൊരു ഭാഗം സാധാരണ ജനങ്ങളുടെ പ്രതിനിധികളാണ്. ജനങ്ങളുടെ ഉയർന്ന സാക്ഷരത, രാഷ്ട്രീയബോധനിലവാരം എന്നിവയും സഹായകരമായ പശ്ചാ ത്തലമാണ്. അനുകൂല സാഹചര്യങ്ങൾ ഇത്രയ്ക്കൊന്നും ഇല്ലാതിരുന്ന പശ്ചിമബംഗാൾ, കർണ്ണാടകംപോലുള്ള സംസ്ഥാനങ്ങളിൽ പഞ്ചായ ത്ത് രാജ് സംവിധാനം ഇന്നത്തെപ്പോലെ വിജയിപ്പിക്കാൻ കഴിഞ്ഞി ട്ടുണ്ടെങ്കിൽ കേരളത്തിൽ അതിനേക്കാൾ എത്രയോ മടങ്ങ് വിജയം നേടാനുള്ള സാധ്യതയുണ്ട്. വളരെയേറെ പുരോഗമനപരമായ നമ്മു ടെ ജില്ലാഭരണനിയമം, 10 വർഷമായി പാസ്സാക്കിവെച്ചിരിക്കുന്നു. ഈ നിയമം നടപ്പാക്കുന്നതിനായി ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പ് എത്രയും വേഗം നടത്തുന്നതിന് സംസ്ഥാന സർക്കാർ മുൻകൈ എ ടുക്കണമെന്ന് ഞങ്ങൾ അഭ്യർത്ഥിക്കുന്നു. ഇത് നേരത്തെതന്നെ നട

പ്പാക്കിയിരുന്നെങ്കിൽ അധികാരവികേന്ദ്രീകരണ രംഗത്ത് ഇതിനകം തന്നെ മററു സംസ്ഥാനങ്ങൾക്ക് മാതൃകയാവാൻ കേരളത്തിന് കഴിയുമായിരുന്നു.

പദ്ധതി അടങ്കലിന്റെ 30% പ്രാദേശികഭരണ സ്ഥാപനങ്ങൾക്ക് നൽകിക്കൊണ്ടുള്ളത് തീർച്ചയായും പുതിയൊരു കാൽവെപ്പു തന്നെയായിരുന്നു. പക്ഷെ, വർഷങ്ങളായി നിലവിലുള്ള രീതിയിൽ നിന്ന് തികച്ചും വ്യത്യസ്തമായ മറെറാരു രീതി ചുരുങ്ങിയ കാലയളവിൽ സ്വാംശീകരിക്കാൻ പഞ്ചായത്ത് സമിതികൾക്കോ, ബി. ഡി. സി., ഡി. ഡി. സി. തുടങ്ങിയ നോമിനേറഡ് സമിതികൾക്കോ കഴിഞ്ഞിരുന്നില്ല. അതുകൊണ്ടുതന്നെ, എട്ടാം പദ്ധതിയോടുള്ള ആസൂത്രണ ബോർഡിന്റെ സമീപനരേഖയിൽ വ്യക്തമാക്കിയിട്ടുള്ള കാഴ്ചപ്പാടിനോട് പൂർണ്ണമായും നീതി പുലർത്താൻ പഞ്ചായത്ത് തലപദ്ധതികൾക്ക് കഴിഞ്ഞിട്ടുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

പഞ്ചായത്തുകൾ ഇപ്പോൾ രൂപപ്പെടുത്തിയിട്ടുള്ളത് അഞ്ച് വർഷത്തേക്കുള്ള പ്രവർത്തനങ്ങളാണ്. ഇവയൊക്കെ ആസൂത്രണ ബോർഡ് പരിശോധിച്ചതിന് ശേഷം വിഭവലഭ്യതക്കനുസരിച്ച് വാർഷിക പദ്ധികൾ തയാറാക്കാനായി പഞ്ചായത്തുകളിലേക്ക് തിരിച്ചയക്കും. വാർഷികപദ്ധതി രൂപീകരണവേളയിലും ഇപ്പോൾ സംഭവിച്ച പിഴവുകൾ ഉണ്ടാവാതിരിക്കണമെങ്കിൽ ബോധപൂർവമുള്ള വിദ്യാഭ്യാസ പരിപാടികളും പ്രചരണ പരിപാടികളും ഇപ്പോൾ തന്നെ നടത്തേണ്ടതായുണ്ട്. ഈ ലക്ഷ്യത്തോടെയാണ്, കേരളത്തിലെ പഞ്ചായത്ത് പ്രസിഡണ്ടുമാർക്ക് പഠനക്കളരികൾ നടത്താൻ ശാസ്ത്രസാഹിത്യ പരിഷത് ശ്രമിച്ചുവരുന്നത്. പഞ്ചായത്ത് സമിതി അംഗങ്ങൾക്ക് തങ്ങളുടെ പരിമിതികളും സാദ്ധ്യതകളും മനസ്സിലാക്കാൻ ഈ പഠനക്കളരികൾ സഹായിക്കുന്നുണ്ട്. പഞ്ചായത്ത് രാജ് സംവിധാനം നടപ്പിൽ വരണമെന്നും, തങ്ങൾക്ക് കൂടുതൽ കാര്യങ്ങൾ ചെയ്യാൻ കഴിയണമെന്നും, ഇന്നത്തെ ഉദ്യോഗസ്ഥ മേധാവിത്വവും കരാർ സമ്പ്രദായങ്ങളും അവസാനിപ്പിക്കണമെന്നും, പഞ്ചായത്ത് സമിതികൾക്ക് ആത്മാർത്ഥമായ ആഗ്രഹമുണ്ട്. ഇതിനുവേണ്ട സഹായങ്ങൾ നൽകാൻ പഞ്ചായത്ത് വകുപ്പും, ആസൂത്രണബോർഡും, പഞ്ചായത്ത് അസോസിയേഷനും, രാഷ്ട്രീയപാർട്ടികളുമെല്ലാം ശ്രമിക്കേണ്ടതാണ്.

വികസനത്തെ സംബന്ധിച്ച് സമഗ്രമായൊരു സമീപനത്തിന്റെ അഭാവം, പല തെററിദ്ധാരണകളിലേക്കും പഞ്ചായത്തുകളെ നയിച്ചിട്ടുണ്ട്. പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് ചെയ്യാവുന്ന കാര്യങ്ങൾപോലും ജനങ്ങളുടെ ദീർഘകാല ആവശ്യങ്ങൾക്ക് യോജിക്കുന്ന

വിധം ശാസ്ത്രീയമായല്ല നടപ്പാക്കിവരുന്നത്. പഞ്ചായത്ത് വികസനമെന്നാൽ റോഡ്, കമ്മ്യൂണിററിഹാാം, സ്റേറഡിയം, കെട്ടിട നിർമാണം തുടങ്ങിയ മരാമത്ത് പണികൾ മാത്രമാണെന്ന ഒരു ധാരണ ജനങ്ങൾക്കിടയിലുണ്ട്. കഴിഞ്ഞകാല പ്രവർത്തനങ്ങളാണ് ജനങ്ങൾക്കിടയിൽ ഈ ധാരണ വളർത്തിയത്. ചിലയിടങ്ങളിൽ റോഡ് അത്യാവശ്യമായേക്കാം. അത് തീർച്ചപ്പെടുത്തേണ്ടത് സാമ്പത്തികവും സാമൂഹ്യവും ശാസ്ത്രീയവുമായ പരിഗണനയുടെ അടിസ്ഥാനത്തിലായിരിക്കണം. പഞ്ചായത്ത് തലത്തിൽ ഇന്ന് പൊതുവെ കാണുന്ന, മരാമത്ത് പ്രവർത്തനങ്ങളോടുള്ള ആഭിമുഖ്യത്തിൽ മാററം വരണം. കോൺട്രാക്ടർമാരിൽ ഊന്നിക്കൊണ്ട് പ്രവർത്തനങ്ങളെ വകുപ്പടിസ്ഥാനത്തിൽ വിഭജിക്കുന്ന രീതിയായതുകൊണ്ടാവാം ഇങ്ങനെ വന്നുപെടുന്നത്. ഉൽപാദനക്ഷമമായ പ്രവർത്തനങ്ങൾക്ക് മുൻഗണന കിട്ടാതെ പോകുന്നു എന്നതാണ് ഈ രീതിയുടെ പ്രധാന വൈകല്യം. പശ്ചിമബംഗാൾ, കർണാടകം തുടങ്ങിയ സംസ്ഥാനങ്ങളിൽ വർഷത്തിൽ രണ്ടുതവണ വാർഡുതലയോഗങ്ങൾ (ഗ്രാമസഭകൾ) നടത്തിയാണ് അവിടേക്കുവേണ്ട പ്രവർത്തനങ്ങൾ ഏതൊക്കെയെന്ന് തീരുമാനിക്കുന്നത്. ജനങ്ങൾ ഏററവും പ്രധാനപ്പെട്ടതെന്ന് തീരുമാനിക്കുന്ന പ്രവൃത്തികൾ ജനങ്ങളുടെ തന്നെ നടത്തിപ്പു കമ്മററികൾവഴി നടപ്പാക്കുകയാണ് ചെയ്യുന്നത്. പശ്ചിമബംഗാളിൽ ഇത്തരം ജോലികളിൽ നിന്ന് കോൺട്രാക്ടർമാരെ പൂർണ്ണമായും കർണ്ണാടകത്തിൽ ഭാഗികമായും ഒഴിവാക്കിയിരിക്കുന്നു.

ഒരു ജനകീയ ശാസ്ത്രപ്രസ്ഥാനമെന്ന നിലയിൽ ശാസ്ത്രപ്രചരണം നടത്തുകയും നിലവിലുള്ള വികസന സംവിധാനത്തിലെ അശാസ്ത്രീയതകൾ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നതോടൊപ്പം പരിമിതികൾക്കകത്തുനിന്നുകൊണ്ട് ജനകീയമായ ബദൽ വികസന മാർഗങ്ങൾ രൂപപ്പെടുത്തുകയെന്നതും പരിഷത്ത് അതിൻെറ കടമയായി കരുതുന്നു. വികസന പ്രവർത്തനങ്ങളിൽ ജനപങ്കാളിത്തം വർധിപ്പിക്കുക എന്നതാണ് ഈ സമീപനത്തിൻെറ പ്രധാന ലക്ഷ്യം. ഈ ലക്ഷ്യം മുൻനിർത്തിയാണ് പരിഷത്ത് ഗ്രാമശാസ്ത്രസമിതികൾ രൂപീകരിച്ചിരുന്നത്. ഗ്രാമതല ആസൂത്രണത്തിനുള്ള അനൗപചാരിക ആസൂത്രണസമിതികൾ എന്ന നിലയ്ക്കായിരുന്നു അവ വിഭാവനം ചെയ്തിരുന്നത്. വികസനപ്രവർത്തനങ്ങൾ ഫലവത്താകാനും, ജനപങ്കാളിത്തം വർധിപ്പിക്കാനും അധികാര വികേന്ദ്രീകരണമാവശ്യമാണെന്ന് ഈ പ്രവർത്തനങ്ങളിലൂടെയെല്ലാം ബോധ്യമായിരുന്നു. ഒരു ദശകത്തിലേറെയുള്ള ഇത്തരം അനുഭവങ്ങളിലൂടെ രൂപപ്പെടുത്തിയതാണ് പരിഷത്തിൻെറ വികസനത്തെക്കുറിച്ചുള്ള കാഴ്ചപ്പാട്. ഈ കാഴ്ചപ്പാട് ജനങ്ങളിലേക്ക് എത്തിക്കുകയും അതിനെ ജനങ്ങളുടെ ബോധനിലവാരത്തിൻെറ ഭാഗമായി തീർക്കുക

യുമാണ് ഞങ്ങളുടെ പ്രചരണ പരിപാടികളുടെ ലക്ഷ്യം. കേരളത്തിന്റെ ഇന്നത്തെ സവിശേഷ സാഹചര്യത്തിൽ ഇവ കൂടുതൽ പ്രസക്തമാകുന്നു. നേരത്തെ സൂചിപ്പിച്ചതുപോലെ, വളരെ രൂക്ഷമായ സാമ്പത്തിക പ്രതിസന്ധി നേരിടുന്ന ഒരു സംസ്ഥാനമാണ് കേരളം. ഈ പ്രതിസന്ധി ഏററവുമധികം ബാധിക്കുന്നത് പാവപ്പെട്ട ജനങ്ങളെയാണ്. കാർഷിക ഉൽപാദനം കുറയുകയും ഗ്രാമീണ വ്യവസായങ്ങൾ തകരുകയും ചെയ്യുന്നു. ഇതോടൊപ്പം രൂക്ഷമായ തൊഴിലില്ലായ്മകൂടിയാകുമ്പോൾ പാവപ്പെട്ടവർക്ക് ഇരിക്കപ്പൊറുതിയില്ലാതാവുന്നു. വികസന പ്രവർത്തനങ്ങളുടെ നടത്തിപ്പ് സംബന്ധിച്ച് പുതിയൊരു സമീപനം അത്യാവശ്യമായിത്തീർന്നിരിക്കയാണ്. അതിവിപുലമായ ജനപങ്കാളിത്തത്തോടെയുള്ള ഗ്രാമീണ നിർമാണ പ്രവർത്തനം സംഘടിപ്പിക്കുകയും നമ്മുടെ നാട്ടിലെ മനുഷ്യാദ്ധ്വാനശേഷിയെ ഇതിനായി ഉപയോഗപ്പെടുത്താൻ കഴിയുകയും ചെയ്താലെ പ്രശ്നം കുറെയെങ്കിലും പരിഹരിക്കാൻ കഴിയൂ.

പദ്ധതി പ്രവർത്തനങ്ങളിൽ സംസ്ഥാനത്തെ അദ്ധ്വാനിക്കുന്ന ജനങ്ങളുടെ സംഘടിത ശക്തിയെ ഉപയോഗിക്കാൻ കഴിയണം. ഈ ശക്തിയാവട്ടെ സംഘടിത രീതിയിൽ സഹകരിച്ച് പ്രവർത്തനം നടത്തുന്നതിന്റെ അമൂല്യമായ അനുഭവം കഴിഞ്ഞ കാലത്ത് നേടിയിട്ടുമുണ്ട്. ഈ അനുഭവങ്ങളും ഈ സംഘടനകളും കേരളത്തിന്റെ ആസ്തിയാണ്. പദ്ധതിയത്നത്തിന് ഈ ആസ്തിയെ ശരിക്കും ഉപയോഗപ്പെടുത്തിക്കഴിഞ്ഞാൽ നിലവിലുള്ള പല തടസ്സങ്ങളും ഇല്ലാതാക്കാനാവും. സാമ്പത്തിക പ്രവർത്തനത്തിന്റെയും സാമൂഹ്യ നേട്ടത്തിന്റെയും ഉയർന്ന നിലവാരത്തിലേക്ക് കേരളത്തെ നയിക്കാൻ കഴിയും. ഇപ്പോൾ നിലവിലുള്ള സംഘടനകളെ ഉപയോഗപ്പെടുത്തുകയും പഞ്ചായത്തുകളും ജില്ലാ കൗൺസിലുകളും പോലുള്ള തിരഞ്ഞെടുക്കപ്പെട്ട ജനകീയ സമിതികളിൽ ഊന്നി നിൽക്കുകയും വേണം. കൂടുതൽ വളർച്ച കൈവരിക്കുകയും തൊഴിലവസരങ്ങൾ സൃഷ്ടിക്കുകയും ജനങ്ങളുടേതായ പുതിയ സഹകരണ സ്ഥാപനങ്ങൾ വളർത്തിയെടുക്കുകയുമാവണം കേരളത്തിന്റെ 8-ാം പദ്ധതിയുടെ കാഴ്ചപ്പാടെന്ന് സംസ്ഥാന ആസൂത്രണബോർഡ് വ്യക്തമാക്കിയിട്ടുണ്ട്. ഈ നിലപാടിന്റെ പ്രാധാന്യം ഞങ്ങൾ ഒരിക്കൽക്കൂടി എടുത്തു പറയുന്നു. ഈ ലക്ഷ്യങ്ങൾ നിറവേററുന്നതിനുവേണ്ടി പരിഷത്ത് പരമാവധി ശ്രമിക്കുമെന്ന് ഇന്നാട്ടിലെ ജനങ്ങൾക്ക് ഉറപ്പ് നൽകുന്നു. അതോടൊപ്പം ഈ സംരംഭത്തെ വിജയിപ്പിക്കാൻ കക്ഷിരാഷ്ട്രീയ ഭേദമന്യെ മുഴുവൻ ജനങ്ങളും സഹായിക്കണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

